

എം. കൃഷ്ണൻ നായർ

# സാഹിത്യവാരഫലം



മറുനാട്ടിൽ താമസിക്കുന്ന കവികൾ ബന്ധുക്കളും നാട്ടുകാരും അയയ്ക്കുന്ന കത്തുകളുടെ ചില ഭാഗങ്ങൾ ഉൾക്കൊള്ളിച്ചുകൊണ്ട് എഴുതിയ ഹൃദയസ്പർശകമായ ഒരാഫ്രിക്കൻ കാവ്യമുണ്ട്. (കവി Ahmed Tidjani-Cisse) ''നാട്ടുവർത്തമാനം'' എന്നാണ് അതിന്റെ പേര്. അച്ഛൻ എഴുതുന്നു: ''പ്രിയപ്പെട്ട മകനേ, നിന്റെ അച്ഛനാണ് ഇതെഴുതുന്നത്. നീ നാട്ടിൽ തിരിച്ചു വരൂ. ഇല്ലെങ്കിൽ നിന്റെ അച്ഛന്റെ ശവക്കല്ലറ കണ്ടു ദുഃഖിക്കാൻപോലും നിനക്കു കഴിഞ്ഞില്ലെന്നുവരും.'' കൂട്ടുകാരന്റെ എഴുത്ത് ഇങ്ങനെ: ''പ്രിയപ്പെട്ട ചങ്ങാതീ, കഴിഞ്ഞ ആഴ്ചത്തെ പ്രതികാരനടപടിയുടെ ഫലമായി നിന്റെ സഹോദരൻ അറസ്റ്റ് ചെയ്യപ്പെട്ടു. സർക്കാരിന് എതിരായുള്ള നിന്റെ പ്രവർത്തനങ്ങളുടെ പേരിലാണ് ആ അറസ്റ്റ്. നിന്റെ കുടുംബത്തെനോക്കാൻ ഇനി ആരുമില്ല. എനിക്കൊരു ഷർട്ടും നെക്ക്ടൈയും അയച്ചുതരൂ.'' സ്വേച്ഛാധിപത്യമോ സമഗ്രാധിപത്യമോ നടക്കുന്ന ഒരാഫ്രിക്കൻ രാജ്യത്തിന്റെ ചിത്രീകരണമാണ് ഈ കാവ്യത്തിലുള്ളത്. അതോടൊപ്പം കൂട്ടുകാരുടെ ഹൃദയശൂന്യതയും ഇതിൽ പ്രതിഫലിക്കുന്നുണ്ട്. വിദേശത്ത് കഴിഞ്ഞുകൂടുന്നവന്റെ കൈയിൽ നിന്നും എന്തെല്ലാം കൈക്കലാക്കാമോ അതെല്ലാം പിടിച്ചെടുക്കണമെന്നേ നാട്ടിലുള്ള കൂട്ടുകാർക്ക് ഉദ്ദേശ്യമുള്ളൂ. സഹോദരനെ പൊലീസ് പിടിച്ചുകൊണ്ടുപോയിയെന്ന് അറിയിക്കുന്ന കത്തിലും ഫോറിൻ ഷർട്ടും നെക്ക്ടൈയും അയച്ചുകൊടുക്കണമെന്നാണ് അഭ്യർത്ഥന. ഗൾഫ് രാജ്യങ്ങളിൽനിന്നു കൊണ്ടുവരുന്ന സാധനങ്ങളോട് ഈ നാട്ടിലുള്ളവർക്ക് എന്തു കമ്പമാണെന്നോ? ഇന്ത്യയിലുണ്ടാക്കുന്ന ഏതു സാരിയെക്കാളും മോശമാണ് ഗൾഫ്‌രാജ്യത്തുനിന്നു കൊണ്ടുവരുന്ന സാരി. എങ്കിലും അതു് ഉടുക്കുന്നതിലാണ് ഇവിടെയുള്ള സ്ത്രീകൾക്കു ഭ്രമം. തീക്ഷ്ണഗന്ധമാണ് അവിടെനിന്ന് ഇവിടെ എത്തിക്കുന്ന പെർഫ്യൂമിനുള്ളത്. എന്നാലും ഇവിടെയുള്ള ചിലർക്ക് അതു തേച്ചുകൊണ്ടു നടന്നു മറ്റുള്ളവർക്കു തലവേദന ഉണ്ടാക്കിയേ മതിയാവൂ.

സത്യമിതൊക്കെയാണെങ്കിലും ഗൾഫിൽനിന്നു ഭർത്താവു കൊണ്ടുവരുന്ന ഒരു സാധനവും അയാൾ മറ്റുള്ളവർക്കു കൊടുത്തുകൂടാ എന്നു ഭാര്യയ്ക്കു നിർബ്ബന്ധമുണ്ട്. കൊടുക്കണമെങ്കിൽ അയാൾ ഭാര്യയുടെ 'പ്രീവിയസ് പെർമിഷൻ' വാങ്ങിച്ചിരിക്കണം. സാധാരണഗതിയിൽ ചെട്ടിച്ചികൾ ഉടുക്കുന്ന സാരി ''ഗൾഫ് റിട്ടേൺഡ്'' മനുഷ്യൻ അടുത്തവീട്ടിലെ കമലമ്മയ്ക്കു ഭാര്യയുടെ സാന്നിദ്ധ്യത്തിൽ നല്കുന്നു. കമലമ്മ സുന്ദരിയാണെങ്കിൽ സാരി കൊടുക്കുന്നവന്റെ മുഖം കാമത്തിന്റെ അതിപ്രസരംകൊണ്ട് തുടുത്തിരിക്കും. കമലമ്മ സാരി വാങ്ങുന്നവേളയിൽ അയാളുടെ കൈയിൽ ഒന്നു തോണ്ടിയിട്ടാവും വാങ്ങുക. അതു് ഭാര്യ കാണുന്നില്ല. സാരിക്ക് അഞ്ഞൂറുരൂപയെങ്കിലും വില കാണുമെന്നു വിചാരിച്ച് അവളുടെ മുഖം കർക്കടകമാസത്തിലെ അമാവാസിപോലെ കറുക്കുന്നു. രണ്ടുദിവസം കഴിഞ്ഞ് കമലമ്മ ആ സാരിയുടുത്തുകൊണ്ട് സിനിമ കാണാൻ പോകുമ്പോൾ ഒരു കൂട്ടുകാരി ''ഇതെവിടുന്നെടീ. ഇരുപതു രൂപയല്ലേ ഇതിനു വിലവരൂ'' എന്നു മൊഴിയാടുന്നു. അപ്പോൾ സാരിയുടെ യഥാർത്ഥമൂല്യം എന്തു്? കാമം കത്തുന്ന കണ്ണുകൾക്ക് അതിന്റെ വില മുന്നൂറമ്പതുരൂപ. ജലസിയുടെ സമാക്രമണത്താൽ ശ്യാമളമുഖത്തോടുകൂടി നില്ക്കുന്ന ഭാര്യയ്ക്ക് അതിന്റെ വില അഞ്ഞൂറു രൂപ. കൂട്ടുകാരിയുടെ അസൂയ അതിന്റെ മൂല്യത്തെ ഇരുപതു രൂപയാക്കുന്നു. സാരിയുടെ യഥാർത്ഥമായ വില നൂറു രൂപയാണെന്നിരിക്കട്ടെ. അതാരും അറിയുന്നില്ല, കാണുന്നില്ല.

അറുനൂറു രൂപ വലിച്ചെറിഞ്ഞ് ഒരു കുപ്പി 'ഷീവാസ് റീഗൽ' മദ്യം വാങ്ങുന്ന ധനികന് ആ തുക വെറും ആറു രൂപയാണ്. ആ സംഖ്യ ഒരു ദരിദ്രനു കിട്ടിയാൽ അതു് ആറായിരം രൂപയാണ്. ചെലവാക്കുന്നവനെ ആശ്രയിച്ചിരിക്കുന്നു രൂപയുടെ വില. അവൻ അതിന്റെ മൂല്യത്തെ വ്യത്യാസപ്പെടുത്തുന്നു. ഇതു തന്നെയാണ് സുന്ദരിയുടെ അവസ്ഥയും.

അതിസുന്ദരിയെ ദരിദ്രൻ വിവാഹം കഴിച്ചുവെന്നു വിചാരിക്കൂ. ഒരാഴ്ചകൊണ്ട് അവളുടെ സൗന്ദര്യവും യൗവനവും കെട്ടുപോകും. സമ്പന്നനും നല്ലവനുമാണ് അവളെ കല്യാണം കഴിച്ചതെങ്കിൽ അവളുടെ സൗന്ദര്യം വർദ്ധിക്കും. പേരു പറയാൻ വയ്യ. എന്റെ ഒരു ബന്ധു ഒരു സുന്ദരിയെ വിവാഹം കഴിച്ചു. അവർ പതിനൊന്നു തവണ പെറ്റു. പതിനൊന്നാമത്തെ സന്താനത്തിനു ജന്മമരുളിയതിനുശേഷവും അവരെ അതിസുന്ദരിയായിത്തന്നെ ഞാൻ കണ്ടു. ഭർത്താവ് ഭാര്യയുടെ സൗന്ദര്യത്തെ 'മോഡിഫൈ' ചെയ്യുന്നു. ഇതുപോലെയാണ് ഗ്രന്ഥത്തിന്റെ സ്ഥിതിയും. മഹാചിന്തകനായ ലൂക്കാച്ചിന്റെ കൈയിൽ വാൾട്ടർ സ്കോട്ടിന്റെ നോവൽ രത്നമായി മാറുന്നു. അവിദഗ്ദ്ധന്റെ കൈയിൽ അതു വെറും കാചം. കുട്ടിക്കൃഷ്ണമാരാരുടെ കൈയിൽ 'നളചരിതം' ആട്ടക്കഥ കാന്തി ചിന്നുന്നു. ഇവിടെയും പേരുപറയാൻ മടിയുണ്ട് എനിക്ക്. ഒരു മഹാകവിയുടെ നോട്ടത്തിൽ അതു വെറും മൺകട്ട. നിരൂപകരും സാഹിത്യസൃഷ്ടികളുടെ മൂല്യത്തിനു രൂപാന്തരം—മോഡിഫിക്കേഷൻ—വരുത്തുന്നു.

## രണ്ടു ലോകങ്ങൾ

രൂപാന്തരം നിത്യജീവിതസംഭവത്തിനു വരുത്തുമ്പോഴാണ് കലയുടെ ആവിർഭാവം. ഇതിനെക്കുറിച്ചാണ് സക്കറിയ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ 'ലാസ്റ്റ് ഷോ' എന്ന ചെറുകഥ എഴുതിയിട്ടുള്ളത്. കഥ പറയുന്ന ആൾ ചലച്ചിത്രം കാണാൻ പോകുന്നു. കാമുകനും കാമുകിയും. കാമുകനു രക്താർബ്ബുദം. അതുകൊണ്ട് കാമുകിയെ ഒരു ഡോക്ടർക്കു വിവാഹം കഴിച്ചുകൊടുക്കാൻ അവളുടെ അച്ഛൻ തീരുമാനിക്കുന്നു. പക്ഷേ പ്രേമബദ്ധരായ കാമുകിയും കാമുകനും മരിച്ചുവീഴുന്നു. ഡോക്ടർ അതു നോക്കിനില്ക്കുന്നു. മറ്റൊരു വിധത്തിൽ ആ ജീവിതം ചിത്രീകരിച്ചുകൂടേ എന്നാണ് കഥ പറയുന്ന ആളിന്റെ ചോദ്യം. കത്തിരി കിട്ടിയാൽ അങ്ങുമിങ്ങും മുറിച്ച് അവരുടെ ജീവിതം വേറൊരു രീതിയിലാക്കാം. പക്ഷേ അതു ലാസ്റ്റ് ഷോ

...ണ്ടു". ഫിലിം പെട്ടിയിലാക്കി അട ച്ചുകഴിഞ്ഞു. അനന്തങ്ങളായ ബാദ്ധ്യത യുള്ള ജീവിതത്തെ അങ്ങനെ ദുരന്തത്തി ലെത്തിച്ചതെന്തിനു്? ഉത്തരമില്ല. സി നിമാശാലയിലെ വിളക്കുകൾ തെളി ഞ്ഞു. ചക്രവാളത്തിൽ ചന്ദ്രനുദിച്ചു. ചന്ദ്രൻെറ രശ്മികൾ പാലു്ക്കടൽ നി ർമ്മിച്ചു. അതിൻെറ ''സാദ്ധ്യതകൾ'' ചക്രവാളത്തിൽ ഉയർന്നു പടരുന്നുണ്ടായി രുന്നുവെന്നുപറഞ്ഞു് കഥാകാരൻ കഥ അവസാനിപ്പിക്കുന്നു. യഥാർത്ഥലോ കവും അതാവിഷ്കരിക്കുന്ന കലാകാര ൻെറ കൃത്രിമലോകവും തമ്മിലുള്ള വൈ രുദ്ധ്യത്തെ ചൂണ്ടിക്കാണിച്ചു് സർഗ്ഗാത്മക തത്തിൻെറ സ്വഭാവമെന്തെന്നു സൂചി പ്പിക്കുകയാണു് സക്കറിയ. ലോകത്തെ നമ്മൾ എങ്ങനെ കാണുന്നു? അങ്ങനെ കണ്ട ലോകത്തെ നമ്മൾ എങ്ങനെ വ്യാ ഖ്യാനിക്കുന്നു? ഇതാണു് ഇക്കഥയുടെ പ്രമേയം.

## കവിതയും അറസ്ററും

ടി. പി. രാജീവിൻെറ 'വീടു'' എന്ന കവിത ഞാൻ വായിക്കുന്നു മാതൃഭൂമി ആഴ്ചപ്പതിപ്പിൽ. ''ഭൂമിയിൽ ഒരു കല്ലു വീഴുന്നു. കല്ലു വളർന്നു് തറയാകുന്നു. തറ പടർന്നു് ചുമരുകളാകുന്നു...'' ഇത്യാദി. അതു വായിക്കുന്ന എനിക്കും കവിതയെ ഴുതാൻ മോഹം ഉളവാകുന്നു:

ആഫ്രിക്കയിൽ ഒരു കുരങ്ങു
പല്ലിളിക്കുന്നു.
ആ പല്ലിളിപ്പിൽനിന്നു് ഒരു
വൈറസ് വീഴുന്നു.
വീണ വൈറസ് ഇമ്മ്യൂണോ ഡിഫി-
ഷിൻസി സിൻഡ്രോമായി മാറുന്നു.
മാറിയതിനെ ഞാൻ എയ്ഡ്സ്
എന്നു വിളിക്കുന്നു.
വിളികേട്ടു് അമേരിക്ക മാത്രമല്ല
കോവളവും നടുങ്ങുന്നു.
നടുങ്ങിത്തെറിച്ചതുകൊണ്ടു് കോവള-
ത്തുനിന്നു് ഒരു കപ്പ് കാപ്പി
കുടിക്കാൻ പേടി.
പേടിച്ച ഞാൻ ഹോട്ടലുകൾ
പൊളിക്കുന്നു.
പൊളിച്ച എന്നെ പൊലീസ് അറസ്റ്റു്
ചെയ്യുന്നു, ഇടിക്കുന്നു.
ഇടിച്ചതു ഹോട്ടലുകൾ പൊളിച്ചതിനു
മാത്രമല്ല
ഇക്കവിതഎഴുതിയതിനുംകൂടിയാണു്.

* * *

കവിത പേനകൊണ്ടെഴുതാം; പെൻ സിൽ കൊണ്ടെഴുതാം. ബോൾപോ യിൻറ് പേനകൊണ്ടും എഴുതാം. പിക്കാ ക്സ്കൊണ്ടു് എഴുതരുതു്. എന്നാൽ വാരികകളിൽ പ്രത്യക്ഷരാവുന്ന 'കവി കൾ' പിക്കാക്സ് ഉപയോഗിച്ചാണു് കാവ്യമെഴുതുക.

"കവിത പേനകൊണ്ടെഴുതാം; പെൻ സിൽ കൊണ്ടെഴുതാം; ബോൾ പോയി ൻറ് പേനകൊണ്ടും എഴുതാം. പിക്കാ ക്സ്കൊണ്ടു് എഴുതരുതു്. എന്നാൽ, വാരികകളിൽ പ്രത്യക്ഷരാവുന്ന 'കവി കൾ' പിക്കാക്സ് ഉപയോഗിച്ചാണു് കാവ്യമെഴുതുക."

## നിരീക്ഷണങ്ങൾ

കേരളവർമ്മ വലിയ കോയിത്തമ്പു രാൻ: രാജകുടുംബാംഗം. സുന്ദരൻ. സം സ്കൃതപണ്ഡിതൻ. ഗ്രന്ഥിക്കോയിത്ത മ്പുരാൻ എന്ന അപരാഭിധാനത്താൽ അറിയപ്പെട്ടിരുന്ന വ്യക്തി. രാജകല്പന യനുസരിച്ചു് പൊലീസുദ്യോഗസ്ഥൻ അദ്ദേഹത്തെ അറസ്റ്റുചെയ്യാൻ ചെന്ന പ്പോൾ വന്മതിലുകൾ ആറെണ്ണം അനാ യാസമായി ചാടിപോലും. രാജകുടുംബ ത്തിലെ അംഗമെന്നനിലയിൽ അനുഗ്ര ഹശക്തിയുണ്ടായിരുന്ന അദ്ദേഹത്തിനു നിഗ്രഹശക്തിയുമുണ്ടായിരുന്നു പോലും. കവിയാണെങ്കിലും നിഗ്രഹശക്തി നിർ ല്ലോപം പ്രയോഗിച്ചിരുന്നുപോലും. ഇംഗ്ലീഷിൽ പറഞ്ഞാൽ over-rated poet. പിക്കാക്സും മൺവെട്ടിയും ഉപ യോഗിച്ചു് കാവ്യം രചിച്ച വ്യക്തി.

കെടാമംഗലം പപ്പുക്കുട്ടി: എ. ബാല കൃഷ്ണപിള്ളയുടെ മഹാകവി. ഹൃദയത്തെ സ്പർശിക്കുന്ന ഒരു വരിപോലും എഴു തിയിട്ടില്ല. എനിക്കു നേരിട്ടു് പരിച യമുണ്ടായിരുന്നു. വളരെ നല്ല മനുഷ്യൻ. ഒരേയൊരു ദോഷം—താൻ കവിയാ ണെന്നു് അദ്ദേഹം വിശ്വസിച്ചിരുന്നു.

എ. ആർ. രാജരാജവർമ്മ: കേരളം കണ്ട ധിഷണാശാലികളിൽ അദ്വിതീ യൻ. ശക്തിപൂജ നടത്തിയ ഒന്നാന്തര 'നളിനി' എന്ന കാവ്യത്തിനു് അദ്ദേഹ മെഴുതിയ അവതാരിക വായിച്ചാൽ അതു സത്യമാണെന്നു തോന്നും. ഭാവ പ്രധാനമായ ആ കൃതിയിൽ ശൃംഗാര രസ പ്രതിപാദനം അദ്ദേഹം ദർശി ച്ചല്ലോ.

സഞ്ജയൻ: (എം. ആർ. നായർ) നല്ല നിരൂപകൻ, നല്ല ഫലിതക്കാരൻ. ഹാസ്യ സാഹിത്യകാരൻ എന്നു വിശേഷിപ്പി ക്കാതിരുന്നാൽ എനിക്കു പരാതിയില്ല.

ഫോട്ടോഗ്രഫി: മുതുകുളം രാഘവൻ പിള്ളയെ നർഗ്ഗീസാക്കുന്ന കല. അതു കൊണ്ടുതന്നെ അവിശ്വാസ്യവും.

ബി. സി. വർഗ്ഗീസ്: എനിക്കറി യാവുന്ന വാഗ്മികളിൽ ശ്രേഷ്ഠൻ. ഇനി യുമൊരു ജന്മം എനിക്കുണ്ടെങ്കിൽ ബി. സി. വർഗ്ഗീസായി ജനിക്കാനാണു് കൗതുകം.

തൂലിക: ഇതു തൂലികയായിത്തന്നെ ഇരിക്കണം. പടവാളാക്കരുതു്. ആക്കി യാൽ അതു് എന്നും പടവാളായിത്തന്നെ ഇരിക്കും. അതു് ഉപയോഗിച്ചു് ആളു കളെ വെട്ടിമുറിക്കാനേ കഴിയൂ.

## കാലൻ വരുന്നു

സ്പെല്ലിങ് ഒരുവിധത്തിൽ പ്രതീതി യാണു്. സ്പെല്ലിങ് ഉറച്ച അദ്ധ്യാപകൻ പതിവായി കുട്ടികളുടെ തെററായ വർണ്ണ വിന്യാസക്രമം കണ്ടാൽ സംശയാലുവാ യിത്തീരും. വികൃതം എന്ന അർത്ഥത്തിൽ awkward എന്നു് ഇംഗ്ലീഷിൽ പ്രയോ ഗിക്കുന്നു. അതു് വിദ്യാർത്ഥി എപ്പോഴും akward എന്നെഴുതുന്നുവെന്നു് വിചാരി ക്കുക. ഉത്തരക്കടലാസ്സിലോ കോംപൊ സിഷൻ നോട്ടുബുക്കിലോ ഈ തെററായ സ്പെല്ലിങ് കാണുന്ന അദ്ധ്യാപകനു് ഏറെക്കാലം കഴിയുമ്പോൾ akward എന്നതാണു ശരിയെന്നു തോന്നിത്തുട ങ്ങും. 'സുഹൃത്തു്'' എന്ന വാക്കു് ഒരു മല യാളം പ്രൊഫസർ, സുഹ്രർത്തു്'' എന്നെ ഴുതിയതു് ഞാൻ കണ്ടു. വല്ല വിദ്യാർത്ഥി യും അങ്ങനെ പതിവായി എഴുതിയി രുന്നതു് ആ അദ്ധ്യാപകൻകണ്ടിരിക്കു മെന്നാണു് എൻെറ വിചാരം.

ക്ലേശമാർന്ന മറെറാരു കാര്യം എൻെറ ഓർമ്മയിലെത്തുന്നു. കാലത്തു വീട്ടിൽ ചിലരെന്നുവരുടെ ദീർഘമായ സംസാരമാ ണതു്. ദിനകൃത്യങ്ങൾ ഓരോന്നായി ചെയ്യാൻ ഭാവിക്കുമ്പോഴാണു് അതിഥി യുടെ വരവു്. കാലത്തു് ആറുമണി തൊട്ടു് ഉച്ചവരെ ഒററയിരിപ്പും ഒരു കാര്യവുമില്ലാത്ത വർത്തമാനവുമാണു്. നമ്മൾ അദ്ദേഹത്തിനു കാപ്പികൊടുക്കു ന്നു. പിന്നീടു് പലഹാരത്തോടുകൂടിയ കാപ്പി. അതേസമയം നമ്മളൊന്നും കഴിച്ചിട്ടില്ല. എങ്ങനെ കഴിക്കും? പല്ലു തേക്കാൻ ഭാവിച്ചപ്പോഴാണു് ഇദ്ദേഹത്തിന്റെ ആഗമനം. പിന്നെ വാ തോരാത്ത വർത്തമാനവും. നമ്മൾ വാച്ചു്നോക്കുക യില്ല, കോട്ടുവാ ഇടില്ല. ഇടത്തോട്ടോ വലത്തോട്ടോ തിരിഞ്ഞു നോക്കില്ല. അതെല്ലാം അതിഥിയെ അപമാനിക്ക ലായാലോ? പന്ത്രണ്ടരമണിക്കു് അദ്ദേഹം ചിലപ്പോൾ പോയെന്നുവരും. നമ്മൾ ടൂത്ത്ബ്രഷ് കൈയിലെടുക്കുന്നു. അതി നുശേഷം കാപ്പികുടിക്കേണ്ടതില്ല. ഉണ്ണാ നിരുന്നാൽമതി. അതിഥിമര്യാദയുടെ പേരിൽ നമ്മൾ അദ്ദേഹം പറയുന്നതെ

ല്ലാം ശ്രദ്ധിച്ചു കേൾക്കമല്ലോ. അതിന്റെ ഫലമായി മുഖത്തെ മാംസപേശികൾ വലിഞ്ഞു മുറുകും. കണ്ണുകൾ വേദനിക്കും. തുടർച്ചയായി മുപ്പതു ദിവസം ഇങ്ങനെ "അലവലാതി" വർത്തമാനം കേൾക്കു. സുന്ദരനും ചെറുപ്പക്കാരനുമായ നിങ്ങൾ കിഴവനായി മാറും.

മറെറാരുപീഡനം സാഹിത്യത്തോട് ഒരു ബന്ധവുമില്ലാത്ത കഥകൾ വായിക്കുക എന്നതാണ്. എക്സ്പ്രസ്സ് ആഴ്ചപ്പതിപ്പ് തുറക്കുന്നു. കൊലപാതകവണ്ണനയുണ്ടെങ്കിൽ പേജുകൾ വേഗം മറിച്ച് കഥയിലെത്തുന്നു. ശ്രീദേവി കാടാമ്പുഴ എഴുതിയ 'ആശ്രമം തേടി' എന്ന ചെറുകഥ. വായിക്കുന്നു. കാമുകൻ ചതിച്ചതുകൊണ്ട് കാമുകി നാടുവിട്ടുപോകുന്നുപോലും. പോകുന്നതിനു മുൻപ് "അരുൺ...എന്റെ അരുൺ" എന്ന് അവൾ. "ലതേ" എന്ന് അവന്റെ വിളി. അതിധികം അകാലവാർദ്ധക്യം മാത്രമേ ഉളവാക്കൂ. ഇത്തരം കഥകളുടെ സ്ഥിതി അതല്ല. കാലനെ കയറെടുപ്പിച്ച് പോത്തിന്റെ പുറത്തു കയററിക്കൊണ്ടുവരാൻ ഇവയ്ക്കു കഴിവുണ്ട്. വന്നെത്തുന്ന കാലൻ വെറുതേ തിരിച്ചുപോകുമോ?

* * *

കലാകൗമുദിയിൽ ശ്യാമളാലയം എഴുതിയ 'വെള്ളിയാഴ്ച മാവുമുറിച്ചാൽ' എന്ന അസഹനീയമായ കഥ വായിച്ചിട്ട് അഭിനവമാർക്സും അഭിനവ എംഗൽസുംകൂടി ആഹ്വാനം നടത്തുന്നു: "സർവരാജ്യവായനക്കാരേ, സംഘടിക്കുവിൻ. നിങ്ങൾക്കു നഷ്ടപ്പെടാൻ കണ്ണും സമയവുമല്ലാതെ മറെറാന്നുമില്ല"

## എയ്ഡ്സ്

എന്റെ മുത്തച്ഛൻ ഗുസ്തിക്കാരനായിരുന്നു. അയ്മനം കുട്ടൻപിള്ള. ആ മുത്തച്ഛന്റെ അച്ഛൻ, ആയില്യംതിരുനാൾ മഹാരാജാവിന്റെ കാലത്ത് സർവാധികാര്യക്കാരും പ്രിവൻറീവ് സൂപ്രണ്ടുമായിരുന്നു. (പില്ക്കാലത്തെ എക്സൈസ് കമ്മീഷണർ) അച്ഛൻ ആനകേറിയാൽ മകന്റെ ആസനം തഴമ്പുകയില്ലല്ലോ. കുട്ടൻപിള്ള ഗുസ്തിപിടിച്ചും റൗഡിസം കാണിച്ചും നടന്നു. അതുകണ്ട് നോവലിസ്ററ് സി. വി. രാമൻപിള്ള ഒരിക്കൽ അദ്ദേഹത്തോടു പറഞ്ഞു: "കുട്ടാ, നിന്റെ അച്ഛന്റെ നല്ല പേര് ഇല്ലാതാക്കരുത്." നല്ല ഉദ്ദേശ്യത്തോടുകൂടി, വിനയത്തോടുകൂടി സി. വി. പറഞ്ഞത് കുട്ടൻപിള്ളയ്ക്കു രസിച്ചില്ല. "നീ ആരെടാ എന്റെ അച്ഛനെ പറയാൻ?" എന്നു ചോദിച്ചുകൊണ്ട് അദ്ദേഹം മഹാനായ നോവലിസ്റ്റിന്റെ നേക്ക് ഒറച്ചാട്ടം. സി. വി. ഓടി. ഈ സംഭവം അയ്മനം കുട്ടൻപിള്ളയുടെ സഹോദരി ഭവാനിഅമ്മയിൽനിന്നറിഞ്ഞതിനു ശേഷം ഞാൻ അദ്ദേഹത്തോടു മിണ്ടിയിട്ടില്ല. അപ്പൂപ്പനാണെങ്കിലും സി. വി. രാമൻപിള്ളയെ അടിക്കാൻപോയ ആളല്ലേ? മിണ്ടരുതെന്ന് ഞാൻ തീരുമാനിച്ചു. ആ തീരുമാനത്തിനു ലംഘനമുണ്ടായതുമില്ല.

ഗുസ്തിക്കാരിൽ പ്രമുഖനായിരുന്ന അയ്മനത്തിന് പേരുകേട്ട ശിഷ്യൻമാരുണ്ടായിരുന്നു. അവരിൽ ഒരു ശിഷ്യൻ 'പൂജ്യപൂജാവ്യതിക്രമം' കാണിക്കാതെ തന്നെ റൗഡിസത്തിൽ വ്യാപരിച്ചിരുന്നു. അയാളുടെ ജന്മദേശത്ത് ജോലിക്കെത്തിയ ചെറുപ്പക്കാരൻ പൊലീസ് ഇൻസ്പെക്ടർ (അക്കാലത്ത് സബ്ബ് ഇൻസ്പെക്ടർ ഇല്ല) അയാളെ വിളിച്ചുകൊണ്ടുവരാൻ ഹെഡ്കൺസ്ററബിളിനോടു പറഞ്ഞു. സ്റ്റേഷനിലെത്തിയ ആ മല്ലയുദ്ധപ്രവീണനോട് ഇൻസ്പെക്ടർ പറ്റുന്ന: "എടോ മമ്മതേ [പേര് ഇതല്ല] തന്റെ റൗഡിസമെല്ലാം മതിയാക്കി ജീവിച്ചുകൊള്ളണം. കേട്ടോ. ഇല്ലെങ്കിൽ തന്റെ നട്ടെല്ല് ഞാൻ ചവിട്ടി ഒടിക്കും" മമ്മത് പഞ്ചപുച്ഛമടക്കി മൊഴിഞ്ഞു: "ഏമാനേ ദയ കാണിക്കണം. ഇനി ഒരു തെററും ഈ മമ്മത് കാണിക്കില്ലേ" കൈ പൊത്തിനിന്ന അയാളെ നോക്കി ഇൻസ്പെക്ടർ "ശരി" എന്നു പറഞ്ഞു. മമ്മതു പിന്നെയും: "ഏമാനേ ഒരു രഹസ്യം അറിയിക്കാനുണ്ട്". ഇൻസ്പെക്ടർ രഹസ്യം കേൾക്കാൻ സന്നദ്ധനായിനിന്നു. മമ്മത് അടുത്തു ചെന്നു. കാതിലരുളി. അത് അടുത്തു നിന്ന ഹേഡ്ലുണ്ടത്തപോലും കേട്ടില്ല. "എടാ നിന്നെക്കാൾ കൊലകൊമ്പന്മാർ ഇവിടംഭരിച്ചിട്ടുണ്ട്. അവന്മാർക്കു പോലും ഈ മമ്മതിനെ തൊടാൻ പററിയിട്ടില്ല. പിന്നെയാണോടാ ചെറുക്കനായ നീ. മാര്യാദയ്ക്കു നീ കഴിഞ്ഞു കൂടിക്കോ. ഇല്ലെങ്കിൽ നിന്റെ കഴുത്തു ഞാൻ വെട്ടിക്കളയും. മനസ്സിലായോടാ...മോനേ." ഇത്രയും പറഞ്ഞിട്ട് മമ്മത് പിറകോട്ട് അടിവച്ചുപോന്നു. വാ പൊത്തിക്കൊണ്ട് എല്ലാവരും കേൾക്കെപ്പറഞ്ഞു: "ഇതാണ് ഏമാനേ മമ്മതിനു അറിയിക്കാനുള്ളത്."

ഈ യഥാർത്ഥ സംഭവം ഞാനോർമ്മിച്ചത് സുകുമാർ ട്രയൽ വാരികയിലെഴുതിയ 'അടക്കാതിരിക്കാൻ ഒററമൂലി' എന്ന കഥ വായിച്ചപ്പോഴാണ്. എ. എസ്. ഐ. സ്വന്തം വീട്ടിലെത്തിയപ്പോൾ ഇൻസ്പെക്ടർ അകത്ത്. കണ്ടു: ബഹുമാനസൂചകമായി ഒററ സല്യൂട്ട്. സല്യൂട്ടിനുശേഷം മമ്മതിന്റെ മട്ടിൽ എന്തു വേണമെങ്കിലും പറയാം. പക്ഷേ, എ. എസ്. ഐ. അങ്ങനെയല്ല ചെയ്തത്. അദ്ദേഹത്തിന്റെ കാതിൽ ഒരു വാക്കു പറഞ്ഞു. ഇൻസ്പെക്ടർ പ്രാണനുംകൊണ്ടോടി. പിന്നെ ആ പ്രദേശത്തുപോലും എത്തിനോക്കിയില്ല. വാക്ക് എന്തെന്നല്ലേ? എയ്ഡ്സ്. സുകുമാറിന്റെ ഫലിതം വായിച്ച് ഞാനൊന്നു ചിരിച്ചു. വായനക്കാരും ചിരിക്കുമെന്നാണ് എന്റെ തോന്നൽ.

## അരുത്

പന്തളം സുധാകരനെ എനിക്കു നേരിട്ടറിയാം. ചെറുപ്പക്കാരൻ. നല്ല സ്വഭാവം. ജനനേതാവ്. അദ്ദേഹത്തിന്റെ സേവനം നാട്ടുകാർക്കുവേണം. അദ്ദേഹം [അദ്ദേഹമല്ല, കാവ്യത്തിലെ വ്യ... കാമുകിയോടു പറയുന്നു:—

"മാപ്പനല്കില്ലെങ്കിൽ—
ഒരു നീർക്കുമിളയായ്
നിന്നധരത്തിലുരുമ്മി—
ഞാൻ മൃത്യുവരിച്ചിടാം"

വേണ്ട. അത്ര കടുംകൈയൊന്നും ചെയ്യല്ലേ. ഈ പ്രേമമെന്നു പറയുന്നതൊക്കെ ഒരുതരം 'പാസ്സിങ് ഫാൻസി'യാണ്. സുധാകരന്റെ യൗവനം മാറുമ്പോൾ ഞാൻ പറയുന്നത് സത്യമാണെന്ന് അദ്ദേഹത്തിനു മനസ്സിലാകും (കാവ്യം മനോരമ ആഴ്ചപ്പതിപ്പിൽ).

## ജനനീ രാഗഹേതവഃ

"അപ്രഗല്ഭാഃ പദന്യാസേ ജനനീ രാഗ ഹേതവഃ" എന്ന് കേട്ടിട്ടുണ്ട്. വാക്കുകൾ വേണ്ടപോലെ പ്രയോഗിക്കാത്തവർ ജനങ്ങളുടെ വൈരസ്യത്തിന് കാരണക്കാരാണ് എന്നാവാം അതിന്റെ അർത്ഥം. (ജനാനാം നീരാഗോ വിരസതാ തസ്യ ഹേതവഃ) അവിദഗ്ധമായി കാലുവച്ചു നടക്കുന്ന കുഞ്ഞുങ്ങൾ അമ്മമാർക്കു പ്രീതി ജനിപ്പിക്കുന്നു എന്നുമാകാം. (ജനന്യാ രാഗഹേതവഃ) ആഷാമേനോൻ പദന്യാസത്തിൽ അപ്രഗല്ഭനാണ്. അക്കാരണത്താൽ അദ്ദേഹം ജനങ്ങൾക്കു നീരസം ഉളവാക്കുന്നു. സ്റ്റേററ് ബാങ്കിലോമറേറാ ജോലിയാണല്ലോ അദ്ദേഹത്തിന്. അതുകൊണ്ട് പിച്ചവയ്ക്കുന്ന പ്രായമല്ല. അതിനാൽ അദ്ദേഹത്തിന്റെ അവിദഗ്ദ്ധമായപദന്യാസം ജനനിക്കും ആഹ്ലാദദായകമല്ല. ഈ സത്യം തന്നെയാണ് ജനയുഗത്തിലെ 'മനസൻ' അദ്ദേഹത്തിന്റേതായ രീതിയിൽ പറയുന്നത്. ആഷാമേനോന്റെ ചില വാക്യങ്ങൾ ഉദ്ധരിച്ചിട്ട് ലേഖകൻ പറയുന്നു:— ഇതു വാക്കുകളുടെ വയറിളക്കമല്ല, വാക്കുകളുടെ മുഴക്കിറുക്കാണ്. വായനക്കാർക്ക് മനസ്സിലാകാത്തതെല്ലാം മഹത്തമം എന്നാണല്ലോ പുതിയ പ്രമാണം. എഴുതുന്നവനെങ്കിലും മനസ്സിലാകുന്നുണ്ടോ എന്നതാണിവിടെ പ്രസക്തം. കിറുക്കന് അവൻ പറയുന്നതു മനസ്സിലാവില്ലയെന്നല്ലേ പറയാറ്? മററുള്ളവർ അതു മനസ്സിലാക്കുന്നുമില്ല. അപ്പോൾ പ്പിന്നെ രോഗം വയറിളക്കമല്ല, കിറുക്കാണ് എന്ന് ഉറപ്പിച്ചുകൂടേ?

ഭാഷ വേണ്ടവിധത്തിൽ പ്രയോഗിക്കുമ്പോൾ ചിത്രങ്ങൾ ഉണ്ടാവുകയും അതോടൊപ്പം ഭാഷ അപ്രത്യക്ഷമാവുകയും ചെയ്യുന്നുവെന്ന പോൾ വലേറി അഭിപ്രായപ്പെട്ടിട്ടുണ്ട്. (ഏതു പ്രബന്ധം എന്ന് ഓർമ്മയില്ല). ഭാഷയുടെ ലക്ഷ്യം അതിന്റെതന്നെ തുടച്ചുമാററലാണെന്ന് മെർലോ പോങ്തി. (One of The effects of language is to efface itself—Maurice Merleau—Ponty—the Prose of the World. Chapter 2.) രചന ആശയം പകർന്നുകൊടുക്കുന്നതിന് അസമർത്ഥമാണെങ്കിൽ ആ രചനകൊണ്ട് ഒരു പ്രയോജനവുമില്ലെന്ന് ആഷാമേനോന്റെയും കൂട്ടുകാരുടെയും ആചാര്യ

**ആഷാ മേനോൻ ഉൾപ്പെടെയുള്ള നവീനന്മാരുടെ രചനകൾ ചിത്രങ്ങൾ പ്രദാനം ചെയ്യാതെ വാക്കുകളായിത്തന്നെ നില്ക്കുന്നു. അവ വ്യവസ്ഥയില്ലായ്മ സൃഷ്ടിക്കുന്നു. വൈജാത്യം അതായിത്തന്നെ നില്ക്കുന്നു. ഇതു് (ആഷാ മേനോൻെറയും കൂട്ടുകാരുടെയും രചന സമുദായദ്രോഹമാണ്.**



നായ സാർത്രും പ്രഖ്യാപിച്ചിട്ടുണ്ട്. കോൺവാസിലോ വരമൊഴിയിലോ താൻ സമുദ്രത്തിൻെറയോ മുഖഭാവത്തിൻെറയോ ചില അംശങ്ങൾ ചേർത്തുവയ്ക്കുമ്പോൾ വ്യവസ്ഥയില്ലാതിരുന്നിടത്തു് താൻ വ്യവസ്ഥ ഉളവാക്കുകയാണെന്ന് സാർത്ര് പറയുന്നു. വൈജാത്യമുള്ളിടത്തു് ഏകത്വം സൃഷ്ടിക്കുന്നു എന്നും അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. ആഷാമേനോൻ ഉൾപ്പെടെയുള്ള നവീനന്മാരുടെ രചനകൾ ചിത്രങ്ങൾ പ്രദാനം ചെയ്യാതെ വാക്കുകളായിത്തന്നെ നിൽക്കുന്നു. അവ വ്യവസ്ഥയില്ലായ്മ സൃഷ്ടിക്കുന്നു. വൈജാത്യം അതായിത്തന്നെ നിൽക്കുന്നു. ഇതു് (ആഷാമേനോൻെറയും കൂട്ടുകാരുടെയുംരചന) സമുദായദ്രോഹമാണ്.

* * *

പാഴ്സി മതത്തിൻെറ സ്ഥാപകനായ സൊറാസ്ററർ, പാല്ക്കട്ടി മാത്രമേ കഴിച്ചിരുന്നുള്ളു. വിനോബഭാവെ പഴച്ചാറു മാത്രം കുടിച്ചു ജീവിച്ചു. മൊറാർജി ദേശായിക്കു പഴങ്ങളും സ്വന്തം മൂത്രവും മാത്രം മതി കഴിഞ്ഞുകൂടാൻ. എൻെറ ഒരു സ്നേഹിതൻ ചായയും ബീഡിയും കൊണ്ടുമാത്രം ജീവിക്കുന്നു. യോഹാൻ ഹർലിങ്കർ എന്നൊരു ആസ്ട്രിയൻ വിയന്നയിൽ നിന്നു് പാരീസിലേക്കു കൈകളിൽ നടന്നു. അമ്പത്തിയഞ്ചു ദിവസംവേണ്ടിവന്നു അയാൾക്കു യാത്ര പൂർണ്ണമാക്കാൻ. ഇവയിൽ ചിലതെല്ലാം 'എക്സെൻട്രിസിററി' യാണ്. നവീനന്മാരുടെ ഗദ്യരചന എക്സെൻട്രിസിററിയല്ലെങ്കിൽ പിന്നെന്താണ്? അപ്പോൾ ബുദ്ധിമാന്മാരായ പത്രാധിപന്മാർ ഈ വിലക്ഷണതയെ പ്രോത്സാഹിപ്പിക്കുന്നതു് എന്തിനാണ് എന്ന ചോദ്യം ഉണ്ടാകുന്നു. വിലക്ഷണതയും അനിയത സ്വഭാവവും വിഭിന്നമാണ് എന്നതാണ് അവരുടെ ഉത്തരം. രചനയ്ക്കു് അനിയത സ്വഭാവം വന്നാൽ അതു് അന്യർക്കു് ആപത്തുണ്ടാക്കും. വൈലക്ഷണ്യംകൊണ്ടു് വലിയ ദൂഷ്യമില്ല എന്നു് അവർ കരുതുന്നുണ്ടാവും. അതു ശരിയല്ല. സ്കൂളിലേയും കോളേജിലേയും വിദ്യാർത്ഥികൾ ഇവയൊക്കെ വായിച്ചു വായിച്ചു് ഇതുതന്നെയാണു ശരിയായ ഗദ്യശൈലി എന്നു് ഗ്രഹിച്ചു വയ്ക്കും. അതുണ്ടായാൽ അവരുടെ മനസ്സിൻെറ സമനില തെററും. എല്ലാ വിദ്യാർത്ഥികളുടെയും സമനില തകരാറിലായാൽ രാജ്യം തകരും. ഭാഷ തകർന്നതിൻെറ ഫലമായി പല രാജ്യങ്ങളും തകർന്നിട്ടുണ്ടു്. 'നേരേ ചൊവ്വേ' നാലു വാക്യമെഴുതാൻ കഴിയാത്തവരെ നെപ്പോളിയൻ സർക്കാർ സർവീസിൽ നിന്നു ബഹിഷ്കരിച്ചിരുന്നു.

## നിശാഗന്ധി

''താരുണ്യവേഗത്തിൽ വധൂജനങ്ങൾ പിന്നിട്ടിടുന്നു പുരുഷവ്രജത്തെ. മരം തളിർക്കാൻ തുടരുമ്പൊഴേക്കും ഒപ്പം മുളച്ചീടിനവല്ലിപൂത്തു'' എന്നു കവി. അങ്ങനെയാണ് പെൺകുട്ടികൾ. പൊട്ടുന്നനവേ അവർ താരുണ്യമാർജ്ജിക്കും, ശോഭ പ്രസരിപ്പിക്കും. നിശാഗന്ധിപ്പൂവ് ഇതുപോലെയാണ് രാത്രി വിടരുന്നതു്. പെട്ടെന്നു ധവളപ്രഭ. അതിൻെറ ''ശാരീരിക'' ഭാഗങ്ങൾക്കു തിളക്കവും വികാസവും. പരിമളം വലിച്ചെറിഞ്ഞു് അതു് എത്രയെത്ര നിശാശലഭങ്ങളെയാണ് ആകർഷിക്കുന്നതു്. സൗന്ദര്യമാസ്വദിച്ചു് മധു നുകന്നു് അവ പറന്നുപോകുന്നു. ഫലിതം നിശാഗന്ധിപ്പൂവാണ്. സാഹിത്യമണ്ഡലത്തിൻെറ ഇരുട്ടിൽ അതു വിടർന്നുനിന്നു് സൗരഭ്യം വീശി വെണ്മപടർത്തുമ്പോൾ നമ്മൾ ജാലകം തുറന്നു് നോക്കുന്നു. രസിക്കുന്നു, സുഗന്ധം ശ്വസിക്കുന്നു. ഫലിതത്തിൻെറ പുഷ്പം വിടർത്തുന്നു വേളൂർ കൃഷ്ണൻകുട്ടി. കഥാദൈ്വവാരികയിലെ 'കൃഷ്ണനമായി അല്പം അവിഹിതം' എന്ന ഹാസ്യകഥയെ ലക്ഷ്യമാക്കിയാണ് ഞാനിതു പറയുന്നതു്. ഹാസ്യത്തെ അപഗ്രഥിക്കാൻ വയ്യ; അതിൻെറ സ്വഭാവം വിശദീകരിക്കാൻവയ്യ. കഥയെന്തെന്നു പറയാൻവയ്യ. അതൊക്കെ ചെയ്താൽ ആസ്വാദനം വികലമാകും. ഈ ഹാസ്യകഥ വായിക്കാൻ മാത്രം അഭ്യർത്ഥിച്ചുകൊണ്ടു് ഞാൻ മാറി നില്ക്കട്ടെ.

## പലതും പലതും

(1) ''പ്രധാനമന്ത്രിയും ശിപായിയു–
മൊരേ
തരക്കാരായിട്ടു മറക്കപ്പെടുമ്പോൾ''

എന്നു കുഞ്ഞുണ്ണി ചന്ദ്രിക ആഴ്ചപ്പതിപ്പിൽ. 'ചന്ദ്രിക'യിൽ നിലാവു വീഴ്ത്തുന്ന ഇത്തരം പ്രസ്താവങ്ങൾ നിർവ്വഹിക്കുന്ന കുഞ്ഞുണ്ണിയെ കേരളത്തിനല്ലാതെ വേറെ ഏതു പ്രദേശത്തിനു് ഉളവാക്കാൻ കഴിയും?

(2) ''ഇവിടെ ഉൽപന്നത്തിൻെറ–
വിലയും
ഉൽപാദകൻെറ വിയർപ്പും തമ്മിൽ
അനുപാതം നഷ്ടപ്പെടുന്നു''

–എസ്. രമേശൻ കയർ ഫാക്ടറി എന്ന പേരിൽ ദേശാഭിമാനി വാരികയിലെഴുതിയ ഒരു ''കാവ്യ''ത്തിൽ നിന്നാണിതു്. രമേശൻ എന്തിനു പ്രയാസപ്പെടുന്നു? ഗദ്യമായി ഇതങ്ങു എഴുതിയാൽ മതിയല്ലോ.

(3) ''വാക്കുകൾ മിതമായി പ്രയോഗിക്കുമ്പോഴാണ് അവ സാരവത്തുക്കൾ ആകുന്നതു്'' എന്നു് സിദ്ധാർത്ഥൻ മനോരാജ്യംവാരികയിൽ

ശരിയാണ്. ''അല്പാക്ഷര–
രമണീയം യഃ
കഥയതി നിശ്ചിതം സ ഖലു വാഗ്മീ.
ബഹുവചനമല്പസാരം യഃ
കഥയതി
വിപ്രലാപീ സഃ'' (രവിഗുപ്തൻ)

(4) ''കടൽക്കരയിലെ നനമണ്ണിലിരിരുന്നു്—ഒരു കനൽക്കണ്ണി തിരയെണ്ണി മൊഴിയുന്നു'' എന്നു ഡോക്ടർ അയ്യപ്പപ്പണിക്കർ 'തീരശബ്ദം' മാസികയിൽ. കവി ആവിഷ്കരിക്കുന്ന വികാരം നമ്മുടെയും വികാരമാകുന്നുണ്ടു്.

* * *

സാഹിത്യസൃഷ്ടികളിലെ ചില രംഗങ്ങൾ മറക്കാനാവില്ല. 'പാവങ്ങൾ' എന്ന നോവലിൽ: വെള്ളം നിറച്ച ബക്കററ് താങ്ങിക്കൊണ്ടു പോകുന്ന കോസത്തിൻെറ കൈയിൽനിന്നു് അവളറിയാതെ ഷാങ്വൽഷാങ് പിറകേ ചെന്നു് അതു വാങ്ങുന്നതു്. 'അന്നാകരേനിന' എന്ന നോവലിൽ: കുതിരയോട്ടം നടത്തുന്നതും വ്രോൺസ്കി വീഴുന്നതും. മാർത്താണ്ഡവർമ്മ എന്ന നോവലിൽ: മാങ്കോയിക്കൽ ഭവനം തീപിടിക്കുന്നതു്. ഇതുപോലെ നിത്യജീവിതത്തിലെ ചില സംഭവങ്ങളും നമ്മൾ മറക്കില്ല. ഭിലായിലേക്കു പോകുന്ന കാറ് ബലാർഷാ—നാഗ്പൂർ റോഡിൽ ഒരു ലവൽക്രോസ്സിനടുത്തു നിന്നു. അടച്ച ഗെയ്ററിൻെറ ഒരു വശത്തു് സുന്ദരിയായ ഒരു മഹാരാഷ്ട്ര പെൺകുട്ടി. 'കടാക്ഷ ശാസ്ത്ര പഠിപ്പു നേടാത്ത വിടർന്ന കണ്ണുകൾ' അവൾ ഞങ്ങളെ നോക്കി. പുഞ്ചിരി പൊഴിച്ചു പറഞ്ഞു. 'സംത്രേ സസ്തേ ഹേ' (ഓറഞ്ചിനു വില കുറവാണ്.) അവളുടെ കൈയിലുണ്ടായിരുന്ന ഓറഞ്ചു മുഴുവൻ ഞങ്ങൾ വാങ്ങി. ആവശ്യമുണ്ടായിട്ടല്ല. അവൾ ഇന്നു മദ്ധ്യവയസ്കയായി അവിടെ എവിടെയോ കഴിയുന്നുണ്ടാവും. എങ്കിലും എൻെറ മനസ്സിൽ അവൾ നിൽക്കുന്നു. 'സംത്രേ സസ്തേ ഹേ' എന്നു പറയുന്നു. പുഞ്ചിരി പൊഴിക്കുന്നു.



# ചരിത്രരേഖകൾ

മെക്സിക്കോയിൽ നിന്നുള്ള അംബാസഡർ എന്ന നിലയിൽ അദ്ദേഹം നീണ്ട ആറുകൊല്ലം ഇന്ത്യയെ ചുംബിച്ചു. ഈ പ്രേമബന്ധത്തിൽ നിന്ന് നിരവധി കവിതകൾ പിറന്നു.
—ഒക്ടോവിയോ പാസിനെപ്പററി ഖുശ്‌വന്ത്സിംഗ്

മെക്സിക്കോ സന്ദർശിക്കാനുള്ള ഓസ്പാസിന് അന്ന് ഈ സർദാർ, ഒക്ടോവിയോ പാസ്സിനു പിന്നാലെ കയിലുംകുത്തി കുറേ അലഞ്ഞു കാണണം. അതിന്റെ കെറുവാണ്.

* * *

മുൻപറഞ്ഞ ഗാനമേളയിൽ ഒരു വിദ്വാൻ പാട്ടുപാടുക മാത്രമല്ല, താളത്തിനൊപ്പിച്ച് ചില അംഗവിക്ഷേപങ്ങൾ നടത്തുന്നുമുണ്ടായിരുന്നു. ആട്ടുകല്ലിൽ അരിയാട്ടുന്നതുപോലെ തന്റെ സ്വന്തം അരക്കെട്ടുകൊണ്ട് ചില ചലനങ്ങൾ, അതു കാണുന്നവർക്കു ചിലപ്പോൾ അശ്ലീല പ്രതീതിയോ അല്ലെങ്കിൽ അറപ്പോ തോന്നാതിരിക്കയില്ല. ഗാനമേളയിൽ അത്തരം അംഗചലനങ്ങൾക്കെന്താണ് പ്രസക്തി? സംഗീതത്തിന് എന്തെങ്കിലും തരത്തിൽ മാററുകൂട്ടുന്നുണ്ടോ അത്?
—സി. അച്യുതമേനോൻ.

സാഹിത്യത്തിലും ചിത്രകലയിലും നാടകത്തിലും സിനിമയിലും, എന്തിന്, രാഷ്ട്രീയത്തിൽപ്പോലും ചിലർ നടത്തുന്ന അരിയാട്ടലുകൾ അച്യുതമേനോൻ കാണുന്നില്ലേ?

* * *

ഹിററ്‌ലർക്കെന്താണ് കുഴപ്പം? അദ്ദേഹം മഹാനായ ഒരു ദേശീയവാദി ആയിരുന്നു.
—ബാൽതാക്കറേ, ശിവസേനാധിപൻ

ഛത്രപതി ശിവജിയെ കോൺഗ്രസ്-ഐ കൊണ്ടുപോയോ ഹെർ താക്കറേ?

* * *

എന്റെ ജീവിതത്തിലെ ഏകസ്ത്രീ എന്റെ അമ്മയാണ്. പെൺകുട്ടികൾക്കു നൽകാൻ എനിക്കു സമയമില്ല. എന്റെ അച്ചംബിത ത്വത്തിൽ ഞാനഭിമാനിക്കുന്നു.
—പ്രിയാരഞ്ജൻദാസ് മുൻഷി, ബംഗാളിലെ കോൺഗ്രസ്-ഐ നേതാവ്.

മുൻഷി അടുത്തെങ്ങും ഡെൽഹിയിൽ പോകാറില്ലേ? എ. കെ. ആന്റണിയെ കാണാറില്ലേ?

* * *

ഇന്നോളം ഞാനെന്റെ സ്വന്തം പല്ലു തന്നെയാണ് ഉപയോഗിക്കുന്നത്.
— സോവിയററ് നേതാവ് ഗൊർബച്ചോവ്: തനിക്ക് ഇരുമ്പു പല്ലാണുള്ളതെന്ന് ആന്ദ്രേ ഗ്രോമിക്കോ പറഞ്ഞതിനെപ്പററി.

ആ പല്ലിന്റെ ശക്തി സോവിയററ് റഷ്യയിൽ കമ്മ്യൂണിസം സ്ഥാപിക്കുന്നതുവരെ നിലനിറുത്താൻ കേരളത്തിൽ നിന്ന് ഒരുചാക്ക് പൽപ്പൊടി കൊണ്ടുവരണമെന്ന് ഇസ്ലസ്സിലെ ശമ്മാജിക്ക് ഉടനെ എഴുതുന്നതു നന്നായിരിക്കും.

* * *

പണ്ടേതന്നെ മൊറാർജി ദേശായി എനിക്ക് എതിരാണ്. ഞാൻ ഗാന്ധിസത്തിനെതിര് എന്നതാണു കാരണം. മൊറാർജിക്ക് മഹാത്മാ മൊറാർജിദേശായി ആകണം. ഞാനാകട്ടെ ഗാന്ധിയെയും ദേശായിയെയും വിമർശിച്ചുകൊണ്ടുമിരിക്കുന്നു.
—രജനീശ് ഭഗവാൻ

ഭഗവാനേ, മൊറാർജിക്ക് ഒരു പാനചികിത്സ ഉള്ളതറിയില്ലേ? എയ്ഡ്സിന് കളു താഴ്‌വരയെക്കാൾ അതു പററും.

* * *

ഒരു പിതാവ് എന്നപോലെ ചില ഉപദേശങ്ങൾ കൊടുത്തു് എനിക്കു് ഈ ചെറുപ്പക്കാരനെ സഹായിക്കാനായേക്കും.
—ജനീവാ സമ്മേളനത്തിനെത്തിയ റെയ്ഗൻ, ഗൊർബച്ചോവിനെപ്പററി.

അപ്പോൾ ഹോളിവുഡ്ഡിൽ കേറി മുഖത്തു പെയ്ന്റു പൂശുന്നതിനുമുമ്പ് മോസ്കോയിലൊക്കെ പോയിട്ടുണ്ട്, അല്ലേ?

* * *

ടി. വി. യെ ഇഡിയററ് ബോക്സ് എന്നു വിളിക്കുന്നതു് അറപ്പുളവാക്കുന്നു. എനിക്കു തോന്നുന്നതു് ടി. വി. വിഡ്ഢിപ്പെട്ടിയല്ല, ബുദ്ധിപ്പെട്ടിയാണെന്നാണ്, വിഡ്ഢികൾ ദുരുപയോഗം ചെയ്ത്, ചീത്തയാക്കിയ പെട്ടി.
—റീതാഭാദുരി, സിനിമാനടി.

ശരിതന്നെ, റീതാഭാദുരിയെപ്പോലൊരു പെട്ടി.

---

# 'കഥ'യായിത്തീർന്ന കാത്ത

ന്യൂഡെൽഹിയിൽ നിന്ന് അച്ചടിച്ചു പുറത്തിറക്കുന്ന 'ഇന്ത്യൻ ആൻഡ്‌ഫോറിൻ റവ്യൂ' എന്ന ഒരു ദ്വൈവാരികയുണ്ട്. ഗെററപ്പും പേരും കണ്ടാൽ വിദേശരാജ്യങ്ങളിലൊക്കെ ചെലവുള്ള ഒരു ഇന്ത്യൻ പ്രസിദ്ധീകരണമാണിതെന്നു തോന്നും. അച്ചടിയൊക്കെ ഒന്നാന്തരം ആർട്ട് പേപ്പറിലാണ്. ഇന്ത്യയിലെ സാധാരണ പത്രസ്ഥാപനങ്ങളുടെ സ്വപ്നത്തിൽപ്പോലും പ്രത്യക്ഷപ്പെടാത്ത പേപ്പർ.

ആ ദ്വൈവാരികയുടെ സെപ്തംബർ 15-ന്റെ ലക്കത്തിൽ തകഴി ശിവശങ്കരപ്പിള്ളയെ ക്കുറിച്ച് ഒരു ലേഖനമുണ്ട്. എഴുതിയതു് ഐ. കെ. കെ. മേനോൻ എന്ന ഒരാളാണ്. ലേഖനമെഴുതാനുപയോഗിച്ച ഇംഗ്ലീഷ് ഇന്ത്യയ്ക്കു് വിധിച്ചിട്ടുള്ള ഇംഗ്ലീഷ് തന്നെ. നമ്മുടെ നാട്ടിൽ ഇംഗ്ലീഷിൽ എഴുതുന്നവരും ഇംഗ്ലീഷ് പറയുന്നവരും ഇംഗ്ലീഷ് അറിയുന്നവരാകണമെന്നില്ലല്ലോ.

തകഴി തന്റെ സഹധർമ്മിണി കമലാക്ഷി അമ്മയെ കാത്തയെന്നാണ് വിളിക്കാറു്. ഈ ലേഖനം വായിച്ചപ്പോൾ തകഴിയെക്കുറിച്ച് ഒരു പുതിയ അറിവു കിട്ടി. ഐ. കെ. കെ. മേനോൻ ലേഖനത്തിലൊരിടത്തു് എഴുതുകയാണ്: ''He is married to Kamalakshi Amma, whom he fondly calls 'Katha' (Story).'' സഹധർമ്മിണിയെ തകഴി വിളിക്കുന്ന കാത്ത എന്ന ഓമനപ്പേരിന് 'കഥ'യെന്നാണ് അർത്ഥമെന്ന്, ബ്രാക്കററിലുള്ള 'Story' ശ്രദ്ധിച്ചുവല്ലോ. അച്ചടിപ്പിശകൊന്നുമല്ല. എന്നാലും ഇതെഴുതിയതു് ഒരു ബ്രിമെനൻ ആയിരുന്നെങ്കിൽ സഹിക്കാമായിരുന്നു!